ത്തിക്കൊണ്ടും പാർലമെൻററി-പാർലമെൻേറതര സമരരൂപങ്ങളെ സമന്വയിപ്പിച്ചുകൊണ്ടും മാത്രമേ ഈ ലക്ഷ്യം സാക്ഷാത്കരിക്കാൻ കഴിയുകയുള്ളൂ എന്ന് പാർട്ടി പരിപാടി വ്യക്തമാക്കുന്നു. അതുകൊണ്ട് ഇന്ത്യയിൽ നിലനിൽക്കുന്ന ജനാധിപത്യ സംവിധാനത്തെ പൂർണമായി ഉപയോഗിക്കുക എന്നത് പാർട്ടിയുടെ മുഖ്യതന്ത്രങ്ങളിൽ ഒന്നാണ്. നേതൃത്വം ഇടയ്ക്കിടെ വൈകാരികമായി പൊട്ടിത്തെറിക്കുമ്പോൾ ഈ തന്ത്രം പരാജയപ്പെടുകയാണ്.

ജനാധിപത്യ സംവിധാനത്തിനകത്ത് പ്രവർത്തിക്കുന്ന പാർട്ടി എന്ന നിലയിൽ സി.പി.എമ്മിന് അതിൻെറ നിയമങ്ങൾക്കനുസരിച്ച് പ്രവർത്തിക്കേണ്ടതുണ്ട്. ഒരു പാർട്ടി എന്ന നിലക്ക് ഇന്ത്യയിലെ രാഷ്ട്രീയ സംവിധാനത്തിനകത്ത് പ്രവർത്തിക്കുമ്പോൾ പ്രതിപക്ഷ ബഹുമാനം പുലർത്തേണ്ടതുണ്ട്. വ്യത്യസ്തവും വിഭിന്നവുമായ രാഷ്ട്രീയ അഭിപ്രായങ്ങളോട് സഹിഷ്ണുത കാണിക്കേണ്ടിവരും. ജനാധിപത്യ സംവിധാനത്തിൻെറ നെടുംതൂണുകളായ കോടതികളെയും മാധ്യമങ്ങളെയും അംഗീകരിക്കേണ്ടതുണ്ട്. ഇതൊന്നും അംഗീകരിക്കാതെ പ്രവർത്തിക്കുമ്പോൾ ഒരു രാഷ്ട്രീയ സംവിധാനം എന്ന നിലയിൽ പാർട്ടി പരാജയമാകും. പാർട്ടിയെക്കുറിച്ച് ജനങ്ങൾക്ക് സംശയവും ഉത്കണ്ഠകളും ഉണ്ടാവും. ആ സംശയങ്ങളും ഉത്കണ്ഠകളും നിയമസഭയിലും കോടതിയിലും പത്രങ്ങളിലും പ്രത്യക്ഷപ്പെടും. അപ്പോൾ ''ബൂർഷ്വാ കോടതി തുലയട്ടെ''യെന്നും ''മാധ്യമ സിൻഡിക്കേറ്റ് തകരട്ടെ''യെന്നും മുദ്രാവാക്യം വിളിച്ചിട്ടു കാര്യമില്ല. പാർലമെൻറ് പന്നിക്കൂടാണെന്ന് ലെനിൻ പറഞ്ഞത് കേരള നിയമസഭയെക്കുറിച്ച് സി.പി.എമ്മിന് പറയാനാവുമോ?

കേരള ഹൈക്കോടതിയുടെ ജൂബിലി ആഘോഷവേളയിൽ സുപ്രീംകോടതിയിൽനിന്ന് വിരമിച്ച ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യർ സുപ്രീംകോടതിയുടെ ചെങ്കൽ കോട്ടയെ ചൂണ്ടിപ്പറഞ്ഞു: ''ഒരു ദിവസം ഇന്ത്യയിലെ ജനങ്ങൾ ഉയിർത്തെഴുന്നേറ്റ് പറയും, കർസൻ റോഡിലെ ഈ ചെങ്കൽ കെട്ടിടം ഞങ്ങൾക്ക് വേണ്ട. അത് പ്രതികൂലഫലം ചെയ്യുന്നതായിരിക്കും. അതുപോലെ ഹൈക്കോടതികളും''. കൃഷ്ണയ്യരുടെ പ്രസംഗം കോടതിയലക്ഷ്യമായി. പക്ഷേ ജസ്റ്റിസ് പി. സുബ്രഹ്മണ്യം പോറ്റിയും ജസ്റ്റിസ് പി.എസ്. പരിപൂർണനും ഹരജി തള്ളിക്കൊണ്ടു പറഞ്ഞത് കൃഷ്ണയ്യർ തെറ്റുകൾ ചൂണ്ടിക്കാട്ടുകയാണ് ചെയ്തത് എന്നാണ്. അദ്ദേഹത്തിൻെറ അഭിപ്രായം വിപ്ലവകരമായ സാമൂഹിക മാറ്റത്തിൻെറ ഇച്ഛാശക്തിയാണ്. അതിനാൽ പ്രസ്താവന കോടതി അലക്ഷ്യമല്ലെന്നായിരുന്നു. കോടതിയുടെ വിവേചനബോധത്തിലേക്ക് ഇടതുപക്ഷചിന്ത കടന്നുകയറിയതിൻെറ ഫലമായിരുന്നു ആ റൂളിംഗ്. ഇതിനാവശ്യമായ രാഷ്ട്രീയ ബോധമാണ് പാർട്ടി സമൂഹത്തിൽ സൃഷ്ടിക്കേണ്ടത്. ●

ചരിത്രവിശകലനം

കെ. രാജേശ്വരി

# ആദ്യ കമ്യൂണിസ്റ്റ് മന്ത്രിസഭയുടെ ചരിത്രമുദ്ര

ഗൗരിയമ്മ പറയുംപോലെ കേരളം കണ്ട എക്കാലത്തെയും ഏറ്റവും മികച്ച സർക്കാറായിരുന്നുവോ 1957ലേത്? അല്ല എന്നാണ് ഉത്തരം. കോൺഗ്രസിൻെറ അധികാരക്കുത്തക തകർത്ത് മറ്റു സംസ്ഥാനങ്ങൾക്ക് മാതൃക കാട്ടിയെന്നതാണ് ആദ്യ കമ്യൂണിസ്റ്റ് സർക്കാറിൻെറ ചരിത്രപ്രാധാന്യം.

കേരളം ഇതുവരെ കണ്ട ഏറ്റവും മികച്ച സർക്കാർ 1957ലേതാണ്. അതൊരു ജനകീയ സർക്കാറായിരുന്നു. ജനങ്ങൾക്കുവേണ്ടി പ്രവർത്തിച്ച സർക്കാർ. മന്ത്രിമാർ പ്രഗല്ഭരായിരുന്നു. വ്യക്തമായ ലക്ഷ്യബോധം സർക്കാറിനുണ്ടായിരുന്നു. പാവപ്പെട്ടവരെ മുന്നിൽ കണ്ടുകൊണ്ടായിരുന്നു പ്രവർത്തനം. ഭൂപരിഷ്കരണത്തിന് നാന്ദി കുറിച്ച കാർഷികബന്ധ നിയമം, വിദ്യാഭ്യാസ പരിഷ്കരണ നിയമം, ഭരണപരിഷ്കരണ നിയമം ഇവയൊക്കെ സർക്കാറിൻെറ മകുടത്തിലെ പൊൻതൂവലുകളായിരുന്നു: പറയുന്നത് കെ.ആർ. ഗൗരിയമ്മ.

1952 മുതൽ 2006 വരെ (1977-79 ലെ ഒരു ചെറിയ ഇടവേളയിലൊഴികെ) നിയമസഭാംഗമായിരുന്നു, സഖാവ് ഗൗരിയമ്മ. ഇ.എം.എസിൻെറയും ഇ.കെ. നായനാരുടെയും എ.കെ. ആൻറണിയുടെയും ഉമ്മൻചാണ്ടിയുടെയും മന്ത്രിസഭകളിൽ അംഗമായിരുന്ന് കൃഷിയും വ്യവസായവും എക്സൈസും റവന്യൂവും പോലെ സുപ്രധാന വകുപ്പുകൾ കൈകാര്യം ചെയ്ത് കഴിവും കാര്യപ്രാപ്തിയും തെളിയിച്ച മഹതി. ഉള്ള കാര്യം മുഖത്തടിച്ചു പറയുന്ന പ്രകൃതക്കാരി, മഹാ തൻേറടി. ആ നിലക്ക് അവർ പറയുന്നത് സത്യമാകാനേ തരമുള്ളൂ. മാർക്സിസ്റ്റ് പാർട്ടിയിൽ നിന്ന് പുറത്തായിട്ട് ഒരു വ്യാഴവട്ടത്തിലേറെയായി. സഖാക്കളെ സന്തോഷിപ്പിക്കാൻ വേണ്ടി കളവു പറയേണ്ട കാര്യമില്ല. 1957ലെ സർക്കാർ കേമമായിരുന്നെന്നു പറഞ്ഞാൽ വിമോചനസമരത്തിൻെറ വീരപാരമ്പര്യമുൾക്കൊള്ളുന്ന ഇപ്പോഴത്തെ സഹപ്രവർത്തകർക്ക് രസിച്ചെന്നുംവരില്ല.

ഇനി, ഗൗരിയമ്മയോട് യുദ്ധം പ്രഖ്യാപിച്ചിട്ടുള്ള സഖാവ് വെളിയം ഭാർഗവൻെറ അഭിപ്രായം ശ്രദ്ധിക്കാം. '57ലെയും ഇപ്പോഴത്തെയും മന്ത്രിസഭകൾ തമ്മിലുള്ള വ്യത്യാസമെന്താണ് എന്ന ചോദ്യത്തിന് ആശാൻെറ മറുപടി: ഒരു താരതമ്യവുമില്ല. '57ലെ



ഗവൺമെൻറിന് ഒരു താരതമ്യവുമില്ല.

വെളിയം സഖാവിൻെറ അഭിപ്രായം, ഇപ്പോഴത്തെ സർക്കാറിനെ സംബന്ധിച്ചിടത്തോളം നൂറുശതമാനം ശരിയാണ്. വി.എസ്. അച്യുതാനന്ദനെ ഇ.എം.എസ്. നമ്പൂതിരിപ്പാടിനോടോ, തോമസ് ഐസക്കിനെ അച്യുതമേനോനോടോ, പി.കെ. ഗുരുദാസനെ ടി.വി. തോമസിനോടോ, ടി.യു. കുരുവിളയെ ടി.എ. മജീദിനോടോ, കെ.പി. രാജേന്ദ്രനെ കെ.ആർ. ഗൗരിയമ്മയോടോ, എം.എ. ബേബിയെ മുണ്ടശ്ശേരി മാഷിനോടോ, എം. വിജയകുമാറിനെ വി.ആർ. കൃഷ്ണയ്യരോടോ, പി.കെ. ശ്രീമതി ടീച്ചറെ ഡോ.എ.ആർ. മേനോനോടോ താരതമ്യം ചെയ്യാൻ സാധ്യമല്ല.

എന്നാൽ, ഗൗരിയമ്മ പറയുംപോലെ കേരളം കണ്ട എക്കാലത്തെയും ഏറ്റവും മികച്ച സർക്കാറായിരുന്നുവോ 1957ലേത്? അല്ല എന്നാണ് ഉത്തരം.

1957ൽ ഏറക്കുറെ അപ്രതീക്ഷിതമായാണ് കമ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നത്. അതും ഒറ്റക്ക്. മുമ്പും ശേഷവും ഉണ്ടായപോലെ ഇടതുമുന്നണി ഉണ്ടായിരുന്നില്ല. സീറ്റ് വിഭജനത്തെച്ചൊല്ലി ആർ.എസ്.പിയും കെ.എസ്.പിയുമൊക്കെ തെറ്റിപ്പിരിഞ്ഞിരുന്നു. പി.എസ്.പിയുമായുള്ള ബന്ധം അതിനുമൊക്കെ മുമ്പ് ശിഥിലമായിരുന്നുതാനും. കഷ്ടിച്ചു ഭരിക്കാനുള്ള ഭൂരിപക്ഷമേ ഉണ്ടായിരുന്നുള്ളൂ- 133 അംഗ സഭയിൽ 60 കമ്യൂണിസ്റ്റുകാർ, അഞ്ച് സ്വതന്ത്രർ. സ്വതന്ത്രരിൽ രണ്ടുപേർ ലീഗിൻെറയും പി.എസ്.പിയുടെയും പിന്തുണ കൂടി വാങ്ങി ജയിച്ചവർ. അവർക്ക് രണ്ടുപേർക്കും മന്ത്രിസ്ഥാനം നൽകേണ്ടതായും വന്നു.

ആദ്യ കമ്യൂണിസ്റ്റ് മന്ത്രിസഭക്ക് മുന്നിലുണ്ടായിരുന്ന വൈതരണികൾ പലതായിരുന്നു. അവയിൽ ഏറ്റവും പ്രധാനം നിയമസഭയിലെ നേരിയ ഭൂരിപക്ഷം തന്നെ. ആംഗ്ലോ ഇന്ത്യൻ പ്രതിനിധിയായി ഡബ്ല്യു. എച്ച്. ഡിക്രൂസ് എന്നൊരു കോൺഗ്രസുകാരനെ ഗവർണർ തന്നിഷ്ടപ്രകാരം നാമനിർദേശം ചെയ്തു. സ്പീക്കർ തെരഞ്ഞെടുപ്പു കഴിയുമ്പോൾ കേവലം രണ്ടു പേരുടെ ഭൂരിപക്ഷമേ മന്ത്രിസഭക്കുള്ളൂ. റോസമ്മ പുന്നൂസിൻെറ തെരഞ്ഞെടുപ്പ് റദ്ദാക്കിയപ്പോൾ ഭൂരിപക്ഷം ഒന്നായി കുറഞ്ഞു. ക്ഷയരോഗബാധിതനായ ഒറ്റപ്പാലം മെമ്പർ കുഞ്ഞുണ്ണിനായരെ സഭയിൽ താങ്ങിപ്പിടിച്ച് കൊണ്ടുവന്നാണ് വോട്ടു ചെയ്യിച്ചിരുന്നത്.

നേരിയ ഭൂരിപക്ഷത്തിൽ നിലനിൽക്കുന്ന സർക്കാർ ഏതു നിമിഷവും നിലംപതിക്കാമായിരുന്നു. കൂറുമാറ്റ നിരോധന നിയമമൊന്നും സങ്കൽപത്തിൽപോലുമില്ലാത്ത കാലം. കൊടകര കേശവമേനോൻെറയും വയലാ ഇടിക്കുളയുടെയും തിളങ്ങുന്ന ഉദാഹരണങ്ങൾ അംഗങ്ങൾക്കു മുന്നിലുണ്ട്. ചാക്കിട്ടുപിടിത്തത്തിൻെറ ഉസ്താദ് പനമ്പിള്ളി ഗോവിന്ദമേനോൻ മറുവശത്തു നിൽക്കുന്നു. കമ്യൂണിസ്റ്റ് എം.എൽ.എമാർ പലരും പരമദരിദ്രരാണ്. ആയിരം രൂപപോലും വലിയ സംഖ്യയായ അക്കാലത്ത് ലക്ഷങ്ങളാണ് വാഗ്ദാനം ചെയ്യപ്പെട്ടത്. ആര്യനാട്ടു നിന്നു ജയിച്ച ബാലകൃഷ്ണപിള്ളയെ കുളത്തുങ്കൽ പോത്തൻ മിക്കവാറും ചാക്കിൽ കയറ്റിയതാണ്. പക്ഷേ, കമ്യൂണിസ്റ്റുകാർ ആ പദ്ധതി പൊളിച്ചു. സർക്കാർ ഉടനെ വീഴും എന്ന പ്രചാരണം ശക്തമായിരുന്നു. അതുകൊണ്ടുതന്നെ മന്ത്രിസഭയുടെ നയപരിപാടികൾ നടപ്പാക്കാൻ ഉദ്യോഗസ്ഥർ മടികാണിച്ചു. കമ്യൂണിസ്റ്റുകാരുടെ ചൊൽപ്പടിക്കു തുള്ളുന്നവർക്ക് വരാനിരിക്കുന്ന കോൺഗ്രസ് ഭരണത്തിൽ കടുത്ത ശിക്ഷ കിട്ടുമെന്ന് പനമ്പിള്ളി ഭീഷണിയും മുഴക്കിയിരുന്നു.

ഭരണകാര്യങ്ങളിൽ മന്ത്രിമാരുടെ മുൻപരിചയമില്ലായ്മ പ്രശ്നമായി. (അക്കാര്യത്തിൽ ഇ.എം.എസ്-വി.എസ് മന്ത്രിസഭകൾ താരതമ്യം അർഹിക്കുന്നു). മുമ്പ് മന്ത്രിയായിരുന്നിട്ടുള്ള ഏക അംഗം ഡോ. എ.ആർ. മേനോൻ ആയിരുന്നു. അദ്ദേഹത്തിന് പ്രായാധിക്യത്തിൻെറ പ്രശ്നം കലശലായിരുന്നുതാനും. ആലപ്പുഴ മുനിസിപ്പൽ ചെയർമാനായും തിരു-കൊച്ചി അസംബ്ലിയിൽ പ്രതിപക്ഷനേതാവായും പ്രവർത്തിച്ച പരിചയമുണ്ടായിരുന്നു ടി.വി. തോമസിന്. ടി.വിയായിരുന്നു മുഖ്യമന്ത്രിയെങ്കിൽ ഭരണം കൊണ്ടുനടന്നേനെ. സഖാവ് ഇ.എം.എസിന് പാർലമെൻററി പരിചയം തന്നെ കഷ്ടിയായിരുന്നു.

1957-59 കാലത്ത് ഇ.എം.എസോ അച്യുതമേനോനോ ടി.വി. തോമസോ മികച്ച ഭരണാധികാരികളായിരുന്നെന്ന് പറയാനാവില്ല. തീരെ പറ്റില്ല എന്നു തെളിഞ്ഞതുകൊണ്ടാണ് ഇ.എം.എസ് ആഭ്യന്തര വകുപ്പ് കൃഷ്ണയ്യരെ ഏൽപിച്ചത്. സ്വാമിയും പോരാ എന്നു തോന്നിയപ്പോൾ അച്യുതമേനോനെ ആശ്രയിച്ചു. മൂവർക്കും കീഴിൽ പൊലീസ് ഭരണം കുളമായിരുന്നു. സഖാക്കളും വിരുദ്ധന്മാരും തമ്മിലുള്ള സംഘർഷം ദിനംപ്രതി മൂർച്ഛിച്ചു. സംഘട്ടനങ്ങൾ പെരുകി. ലാത്തിച്ചാർജും കണ്ണീർവാതകവും വെടിവെപ്പും നിത്യസംഭവങ്ങളായി. തൊഴിൽമന്ത്രിയെന്ന നിലക്ക് ടി.വി. തോമസ് പരാജയപ്പെട്ടു. കൊല്ലത്തെ കശുവണ്ടി ഫാക്ടറികളിലും ദേവികുളത്തെ തേയിലത്തോട്ടങ്ങളിലുമൊക്കെ തൊഴിൽ കുഴപ്പങ്ങളുണ്ടായി. ട്രിവാൻഡ്രം റബർ വർക്സിലും തൃശൂർ സീതാറാം മില്ലിലും നീണ്ടുനിന്ന സമരങ്ങൾ. ചന്ദനത്തോപ്പിൽ വെടിയേറ്റു മരിച്ച തൊഴിലാളികൾ ആർ.എസ്.പിക്കാർ, മൂന്നാറിൽ വീണവരോ സ്വന്തം പാർട്ടിക്കാർ. കമ്യൂണിസ്റ്റിതര തൊഴിലാളി യൂനിയനുകളെല്ലാം അത്യാവേശപൂർവം വിമോചനസമരത്തിൽ പങ്കെടുത്തു എന്നതും സ്മരണീയം.

മറ്റ് മന്ത്രിമാരുടെ കാര്യവും വ്യത്യസ്തമല്ല. ആന്ധ്രാ അരി കുംഭകോണവും ജസ്റ്റിസ് രാമൻനായരുടെ അന്വേഷണ റിപ്പോർട്ടും ഭക്ഷ്യമന്ത്രി ജോർജിനെ പ്രതിക്കൂട്ടിലാക്കി. ഒഴിവാക്കാമായിരുന്ന നഷ്ടംവരുത്തിവെച്ചു എന്ന നിഗമനത്തിനുശേഷവും മന്ത്രി രാജിവെക്കാഞ്ഞത് സർക്കാറിൻെറ പ്ര



*1957ലെ കമ്യൂണിസ്റ്റ് മന്ത്രിസഭ*

തിച്ഛായയെ ബാധിച്ചു. മാവൂരിൽ ഗ്വാളിയോർ റയോൺസ് സ്ഥാപിച്ചതായിരുന്നു വ്യവസായമന്ത്രി ഗോപാലന്റെ പ്രധാന ഭരണനേട്ടം. വനനശീകരണവും മലിനീകരണവും പരിണതഫലങ്ങൾ.

ഇനി, ഗൗരിയമ്മ എണ്ണിപ്പറയുന്ന നേട്ടങ്ങൾ നോക്കുക. വിദ്യാഭ്യാസ നിയമം അധ്യാപകർക്കു തൊഴിൽ സുരക്ഷിതത്വം ഉറപ്പുവരുത്തി എന്നതു സത്യം. എന്നാൽ അത് വലിയ എതിർപ്പ് ക്ഷണിച്ചുവരുത്തി. അവസാനം മന്ത്രിസഭയുടെ പതനത്തിന് വഴി തെളിച്ചു. മൗലികമോ അപൂർവമോ അല്ല, മുണ്ടശ്ശേരിയുടെ നിയമം. കോൺഗ്രസ് ഭരിച്ചിരുന്ന ആന്ധ്രപ്രദേശിലെ സമാന നിയമത്തിൽനിന്ന് കടംകൊണ്ടവയായിരുന്നു പ്രധാന വ്യവസ്ഥകൾ.

ഭൂപരിഷ്കരണത്തെ സംബന്ധിച്ചിടത്തോളം കുറേക്കൂടി യാഥാർഥ്യബോധമുള്ള വ്യവസ്ഥകൾ 1954ൽ പി.എസ്. നടരാജപിള്ള അവതരിപ്പിച്ച ബില്ലിൽ ഉണ്ടായിരുന്നു. ആ മന്ത്രിസഭ അൽപായുസ്സായതിനാൽ നിയമമായില്ലെന്നു മാത്രം. 1959ൽ പാസായ കാർഷികബന്ധ നിയമത്തിലെ പ്രധാനവകുപ്പുകൾ പലതും കോടതി റദ്ദാക്കി. 1967ൽ വീണ്ടും അധികാരത്തിൽ വന്ന ഇ.എം.എസ് മന്ത്രിസഭയാണ് സമഗ്രമായ ഭൂപരിഷ്കരണ നിയമം പാസാക്കിയത്, 1970 ജനുവരി ഒന്നിന് അച്യുതമേനോൻ സർക്കാറാണ് അത് നടപ്പാക്കിയത്.

ഭരണപരിഷ്കാര കമ്മിറ്റി റിപ്പോർട്ട് വല്ലാത്ത പൊല്ലാപ്പിലാണ് സർക്കാറിനെ കൊണ്ടുചെന്നെത്തിച്ചത്. പിന്നാക്ക സമുദായ സംവരണം അവസാനിപ്പിക്കണമെന്ന ശിപാർശക്കെതിരെ *കേരള കൗമുദി* പത്രാധിപർ വാളെടുത്തു. ചരിത്രപ്രസിദ്ധമായ കുളത്തൂർ പ്രസംഗം. മുസ്‌ലിംലീഗും എസ്.എൻ.ഡി.പിയും ഏറ്റുപിടിച്ചു. സംവരണ സംബന്ധമായ ശിപാർശകൾ നടപ്പിലാക്കേണ്ട എന്ന് കമ്യൂണിസ്റ്റ് പാർട്ടി സ്റ്റേറ്റ് കമ്മിറ്റി തീരുമാനിച്ചപ്പോൾ, അതുവരെ സർക്കാറിനെ പിന്താങ്ങിയിരുന്ന മന്നം എതിരായി. നായർ-ഈഴവ സമുദായങ്ങൾ കൊമ്പുകോർത്തു. സാമുദായിക ധ്രുവീകരണമുണ്ടായി. എൻ.എസ്.എസ് ക്രിസ്ത്യൻ ബിഷപ്പുമാരോട് കൈകോർത്തു. വിമോചന സമരത്തിന്റെ കേളികൊട്ട് മുഴങ്ങി.

ഭരണപരിഷ്കാര കമ്മിറ്റി ശിപാർശ ചെയ്തവിധത്തിൽ അധികാര വികേന്ദ്രീകരണം നടപ്പാക്കാൻ ആദ്യ മന്ത്രിസഭക്കു കഴിഞ്ഞില്ല. 1967ലും 1980ലും മാർക്സിസ്റ്റ് നേതൃത്വത്തിൽ നിലവിൽ വന്ന സർക്കാറുകൾക്കും സാധിച്ചില്ല. മൂന്നു മന്ത്രിസഭകളും അകാലത്തിൽ പൊലിഞ്ഞു. ഒടുവിൽ 1991ൽ മാത്രമാണ് ജില്ലാ കൗൺസിലുകൾ യാഥാർഥ്യമായത്. മാസങ്ങൾക്കകം കരുണാകർജി അവയെ അട്ടിമറിച്ചു. 1995ൽ പഞ്ചായത്തീരാജ് നിയമത്തിൻകീഴിൽ ത്രിതല പഞ്ചായത്തുകൾ നിലവിൽ വന്നു.

1957ൽ എന്നല്ല 1967ലും ഇ.എം.എസ് മികച്ച മുഖ്യമന്ത്രിയായിരുന്നില്ല. കമ്യൂണിസ്റ്റ് സൈദ്ധാന്തികൻ, അധ്വാനിക്കുന്ന ജനവിഭാഗത്തിന്റെ അനിഷേധ്യ നേതാവ് എന്നീ നിലകളിലായിരിക്കും സഖാവ് കേരളചരിത്രത്തിൽ സ്മരിക്കപ്പെടുക.

സംസ്ഥാനം കണ്ട ഏറ്റവും പ്രഗല്ഭനായ മുഖ്യമന്ത്രി സി. അച്യുതമേനോൻ ആയിരുന്നെന്ന് നിസ്സംശയം പറയാം. 1970 സെപ്റ്റംബർ മുതൽ അടിയന്തരാവസ്ഥ പ്രഖ്യാപിക്കപ്പെട്ട 1975 ജൂൺ അവസാനം വരെയായിരുന്നു, സഖാവിന്റെ പുഷ്കലകാലം. കാലാവധി തികച്ചു ഭരിച്ച ആദ്യത്തെ മന്ത്രിസഭയും അദ്ദേഹത്തിന്റേതായിരുന്നു.

ടി.വി. തോമസിന്റെയും കെ.ആർ. ഗൗരിയമ്മയുടെയും വി.ആർ. കൃഷ്ണയ്യരുടെയുമൊക്കെ പ്രാഗല്ഭ്യം തെളിഞ്ഞതും പിൽക്കാലത്താണ്. ടി.വി, 1967-77 കാലഘട്ടത്തിൽ വ്യവസായ മന്ത്രിയായി; ഗൗരിയമ്മ 1967-69ൽ റവന്യൂമന്ത്രി, 1987-91 കാലത്ത് വ്യവസായ മന്ത്രി എന്നീ നിലകളിലും. കൃഷ്ണയ്യരുടെ പ്രതിഭാപ്രസരണം അത്യുച്ചസ്ഥായിയിലെത്തിയത് സുപ്രീംകോടതി ജഡ്ജിയായിരുന്ന എഴുപതുകളുടെ രണ്ടാംപകുതിയിലും എൺപതുകളുടെ തുടക്കത്തിലും.

1957-59 കാലത്തെ ഇ.എം.എസ് മന്ത്രിസഭയായിരുന്നു ഏറ്റവും മികച്ചതെങ്കിൽ, പിന്നീട് വന്ന സകല സർക്കാറുകളും മോശമായിരുന്നു എന്നു സമ്മതിക്കേണ്ടിവരും. അതും സാധ്യമല്ല. പിൽക്കാല മന്ത്രിസഭകളെയൊക്കെ എഴുതിത്തള്ളുന്നത് ന്യായീകരിക്കാനാവില്ല.

1960-62 കാലത്ത് പട്ടം താണുപിള്ളയും 1962-64 കാലയളവിൽ ആർ. ശങ്കറുമായിരുന്നു മുഖ്യമന്ത്രിമാർ. രണ്ടുപേരും പ്രഗല്ഭർ; ഏത് നിലക്കും ഇ.എം.എസിനേക്കാൾ മികച്ച ഭരണാധികാരികൾ. പി.ടി. ചാക്കോ ആയിരുന്നു രണ്ടു മന്ത്രിസഭകളിലും ആഭ്യന്തര വകുപ്പു കൈയാളിയിരുന്നത്. സംസ്ഥാനം കണ്ട പൊലീസ്മന്ത്രിമാരിൽ ഏറ്റവും കേമൻ. കെ.എ. ദാമോദരമേനോൻ, ഇ.പി. പൗലോസ്, പി.പി. ഉമ്മർകോയ മുതലായ മറ്റ് മന്ത്രിമാരും മോശക്കാരായിരുന്നില്ല.

1967ൽ രണ്ടാം ഇ.എം.എസ് മന്ത്രിസഭ. അസംബ്ലിയിൽ കനത്ത ഭൂരിപക്ഷം. എം.എൻ, ടി.വി, സി.എച്ച്, ഗൗരി, മത്തായി മാഞ്ഞൂരാൻ മുതലായ പ്രഗല്ഭരായ മന്ത്രിമാർ. ഭൂപരിഷ്കരണ നിയമം പാസാക്കിയത് അക്കാലത്താണ്. ഘടകകക്ഷികൾ തമ്മിലുള്ള വഴക്കും വയ്യാവേലിയുമായി ഭരണം തകർന്നു.

1970-77 കാലഘട്ടത്തിൽ അച്യുതമേനോൻ മുഖ്യമന്ത്രി. എം.എൻ.ഗോവിന്ദൻ നായർ, ടി.വി. തോമസ്, ടി.കെ. ദിവാകരൻ, ബേബിജോൺ, കെ. കരുണാകരൻ എന്നിവരുൾപ്പെട്ട മന്ത്രിസഭ. കാലാവധി തികച്ചു ഭരിച്ചു. ജനക്ഷേമകരമായ പരിപാടികൾ നടപ്പാക്കി. പക്ഷേ, നക്സൽ, മാർക്സിസ്റ്റ് അക്രമങ്ങളും പൊലീസ് അതിക്രമവും ഭരണത്തിന്റെ ശോഭ കെടുത്തി.

1977-79 കേരള രാഷ്ട്രീയത്തിലെ അന്തരാളകാലഘട്ടം. ഒന്നിനു പിറകെ ഒന്നായി നാലു മന്ത്രിസഭകൾ. നാലും പരാജയങ്ങൾ. രാഷ്ട്രീയ അനിശ്ചിതത്വത്തിന്റെ നാളുകൾ.

1980ൽ വൻഭൂരിപക്ഷത്തോടെ ഇടതുപക്ഷ-ജനാധിപത്യ മുന്നണി അധികാരത്തിൽ വന്നിട്ടും അനിശ്ചിതത്വം മാറിയില്ല. മുഖ്യമന്ത്രി നായനാരും ആഭ്യന്തരമന്ത്രി രാമകൃഷ്ണനും ദയനീയ പരാജയം. ക്രമസമാധാനനില വഷളായി. വിഗ്രഹമോഷണത്തിന്റെയും ആർ.എസ്.എസ്-സി.പി.എം സംഘട്ടനങ്ങളുടെയും നാളുകൾ. കോൺഗ്രസിലെ ആന്റണി വിഭാഗവും മാണിഗ്രൂപ്പ് കേരള കോൺഗ്രസും കാലുവാരുകയാൽ ഭരണം പെട്ടെന്നവസാനിച്ചു.

തെങ്ങിന്റെ കുലയും മനുഷ്യന്റെ തലയും രക്ഷിക്കാൻ അടുത്തതവണ ജനം ഐക്യജനാധിപത്യമുന്നണിക്ക് വോട്ടു കൊടുത്തു. 1982-87 കാലഘട്ടത്തിൽ കെ. കരുണാകരൻ കാലാവധി തികച്ച രണ്ടാമത്തെ മുഖ്യമന്ത്രി. ഭരണം, പക്ഷേ, ഭയാനകമായിരുന്നു. വൈപ്പിൻ വിഷമദ്യദുരന്തം, നിലക്കൽ പ്രശ്നം, ചാല കലാപം, ബാലകൃഷ്ണപിള്ളയുടെ പഞ്ചാബ് മോഡൽ പ്രസംഗം, വയലാർ രവിയുടെ സ്ഥാനത്യാഗത്തിൽ കലാശിച്ച പ്രതിച്ഛായാ പുനർനിർമാണം, തങ്കമണിയിലെയും കീഴ്മാട്ടെയും പൊലീസ് അതിക്രമങ്ങൾ.

1987ലെ ഇടതുപക്ഷ വിജയത്തിന്റെ മുഖ്യശിൽപി ഇ.എം.എസ് ആയിരുന്നു. രാഘവന്റെ ബദൽരേഖാവതരണവും സി.എം.പി രൂപവത്കരണവും ഉയർത്തിയ വെല്ലുവിളി മറികടന്നത് കേരള കോൺഗ്രസും ലീഗുമല്ലാത്ത മുന്നണി അവതരിപ്പിച്ചുകൊണ്ടാണ്. മുഖ്യമന്ത്രിസ്ഥാനത്തേക്ക് ഉയർത്തിക്കാട്ടിയത് ഗൗരിയമ്മയെ; സ്ഥാനമേൽപിച്ചത് ഇ.കെ. നായനാരെ. സഖാവ് നായനാർ ഇ.എം.എസിനോളം വലിയ ജനനായകനല്ല, അച്യുതമേനോനോളം മികച്ച ഭരണാധികാരിയുമല്ല. 1987ൽ അദ്ദേഹം സന്ദർഭത്തിനൊത്തുയർന്നു. 1980ലെ പരാജയം കുടഞ്ഞുകളഞ്ഞു.

മികച്ച ടീമിനെയാണ് 1987ൽ ഇടതുമുന്നണി അവതരിപ്പിച്ചത്: കെ.ആർ. ഗൗരി, ടി.കെ. രാമകൃഷ്ണൻ, പി.എസ്. ശ്രീനിവാസൻ, ഇ. ചന്ദ്രശേഖരൻ നായർ, വി.വി. രാഘവൻ, ബേബിജോൺ, കെ. പങ്കജാക്ഷൻ, കെ. ചന്ദ്രശേഖരൻ, ടി.കെ. ഹംസ, വി. വിശ്വനാഥമേനോൻ. എല്ലാവരും ഒന്നിനൊന്ന് പ്രഗല്ഭർ. പൊലീസ് ഭരണം, മുഖ്യനുവേണ്ടി പൊളിറ്റിക്കൽ സെക്രട്ടറി എ.പി. കുര്യൻ ഏറ്റെടുത്തു. പി.ടി. ചാക്കോയുടെ ഉത്തമ പിൻഗാമി. രാമശിലാ പൂജയുടെ സംഘർഷപൂർണമായ ദിനങ്ങളിലും ക്രമസമാധാനം കാത്തുസൂക്ഷിച്ചു. അഴിമതി താരതമ്യേന കുറഞ്ഞു. പൊതു വിതരണ സമ്പ്രദായം ശക്തിപ്പെടുത്തി. അധികാര വികേന്ദ്രീകരണം യാഥാർഥ്യമാക്കിക്കൊണ്ട് ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പു നടത്തി.

ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിൽ നേടിയ ജയം 1987-91ലെ സർക്കാറിന് ലഭിച്ച ജനകീയാംഗീകാരമായി കണക്കാക്കാം. കേരളം കണ്ട എക്കാലത്തെയും മികച്ച സർക്കാർ അതായിരുന്നു. 1991ലെ തെരഞ്ഞെടുപ്പിൽ അവർ വീണ്ടും അധികാരത്തിൽ വരുമായിരുന്നു അപ്രതീക്ഷിതമാ

യി രാജീവ്ഗാന്ധി വധിക്കപ്പെടുകയും സഹതാപതരംഗം ആഞ്ഞടിക്കുകയും ചെയ്തില്ലായിരുന്നെങ്കിൽ.

1991ൽ ഐക്യജനാധിപത്യ മുന്നണിയെ ജയിപ്പിച്ച ജനത്തിന് തക്ക ശിക്ഷ കിട്ടി. എം.ടി. പത്മ, പന്തളം സുധാകരൻ, ടി.എച്ച്. മുസ്തഫ, പി.പി. ജോർജ്, രഘുചന്ദ്രബാൽ തുടങ്ങിയ മന്ത്രിമാർ. മുരളീധരൻ- പത്മകുമാർ- മധുസൂദനൻ- പിച്ച ബഷീർ ഭരണം. കോൺഗ്രസിലെ ഗ്രൂപ്പുവഴക്ക്, കെ.പി.സി.സി തെരഞ്ഞെടുപ്പ്, തിരുത്തൽ വാദം, ഐ.എസ്.ആർ.ഒ ചാരക്കേസ്, കൂത്തുപറമ്പ് വെടിവെപ്പ്. കരുണാകരൻെറ സ്ഥാനത്ത് ആൻറണി വന്ന് ചാരായം നിരോധിച്ചിട്ടും സ്ഥിതി മെച്ചപ്പെട്ടില്ല.

മാരാരിക്കുളത്ത് അച്യുതാനന്ദൻ തോറ്റതിനാൽ 1996ൽ നായനാർ വീണ്ടും മുഖ്യമന്ത്രി. പഴയ ഉണർവും ഉന്മേഷവുമില്ല. ബേബി ജോണും ചന്ദ്രശേഖരൻനായരും ഓടിത്തളർന്ന കുതിരകൾ. പി.എസ്. ശ്രീനിവാസൻെറ സ്ഥാനത്ത് കെ.ഇ. ഇസ്മായിൽ, വി.വി. രാഘവന് പകരം കൃഷ്ണൻ കണിയാംപറമ്പിൽ. ശിവദാസമേനോൻെറ ഭരണത്തിൻകീഴിൽ മാസത്തിൽ 25 ദിവസം ട്രഷറി ബാൻ. പി. ശശിയുടെ അനുപമമായ പൊലീസ് ഭരണം. കുനിന്മേൽ കുരുവായി കല്ലുവാതുക്കൽ വിഷമദ്യ ദുരന്തം.

2001ൽ ജനം സഹികെട്ട് ആൻറണിയെ തിരിച്ചുകൊണ്ടുവന്നു. ഭരണം മുമ്പത്തേക്കാൾ മോശം. മുത്തങ്ങ, മാറാട്, എ.ഡി.ബി വായ്പ, പെരിയാർ വിൽപന, വിദ്യാഭ്യാസ കച്ചവടം. കോൺഗ്രസിൽ ഗ്രൂപ്പിസത്തിൻെറ ഒമ്പതാമുൽസവം, മുസ്‍ലിം ലീഗിൻെറ വികസന വിപ്ലവം, മാണി ഗ്രൂപ്പുകാരുടെ മതികെട്ടാൻ കൈയേറ്റം. തങ്കച്ചൻെറ സ്ഥാനത്ത് കുഞ്ഞുഞ്ഞ് വന്നപ്പോൾ റജീന, സുനാമി, എസ്.എസ്.എൽ.സി ചോദ്യക്കടലാസ് ചോർച്ച.

1957ലെ ഇ.എം.എസിൻെറയും 1970ലെ അച്യുതമേനോൻെറയും സർക്കാറുകളെ അപേക്ഷിച്ച് 1987ലെ നായനാർ മന്ത്രിസഭക്ക് മികച്ച പ്രകടനം കാഴ്ചവെക്കാൻ കഴിഞ്ഞത് നിയമസഭയിൽ നല്ല ഭൂരിപക്ഷം ഉണ്ടായിരുന്നതുകൊണ്ടാണ്. കേരള കോൺഗ്രസ്, മുസ്‍ലിംലീഗ് മുതലായ സമ്മർദതന്ത്ര രാഷ്ട്രീയക്കാരുടെ ശല്യവും നായനാർക്കുണ്ടായിരുന്നില്ല. കേന്ദ്രത്തിൽ നിന്നുള്ള ഉപദ്രവവും കുറവായിരുന്നു.

അച്യുതമേനോന് കേന്ദ്രത്തിൻെറ ആനുകൂല്യം ഉണ്ടായിരുന്നു. പക്ഷേ, നിയമസഭയിൽ വ്യക്തമായ ഭൂരിപക്ഷം ഉണ്ടായിരുന്നില്ല. ചെറുഘടകകക്ഷികളെ അളവറ്റ് ആശ്രയിക്കേണ്ടി വന്നു. പി.എസ്.പിയിലെ ഭിന്നിപ്പും മുസ്‍ലിംലീഗിലെ പിളർപ്പുമൊക്കെ മന്ത്രിസഭക്ക് ഭീഷണി ഉയർത്തി. സി.പി.എം ആണെങ്കിൽ നിയമസഭക്കകത്തും പുറത്തും അക്രമം അഴിച്ചുവിട്ടു. അച്യുതമേനോനെ താഴെയിറക്കാൻ ചെകുത്താനുമായും കൂട്ടുകൂടുമെന്ന് സഖാവ് ഇ.എം.എസ് പ്രഖ്യാപിച്ചു. ബന്ദും ഹർത്താലും സംഘട്ടനങ്ങളും നിത്യസംഭവങ്ങളായിരുന്നു. മാർക്സിസ്റ്റുകാർക്ക് അതേ



നാണയത്തിൽ തിരിച്ചടി നൽകാൻ കരുണാകരൻ തയാറായപ്പോൾ സംഘർഷം മൂർച്ഛിക്കുകയായിരുന്നു.

അതിനേക്കാൾ മോശമായിരുന്നു, 1957-59 കാലത്ത് ഇ.എം.എസ് സർക്കാറിൻെറ അവസ്ഥ. കമ്യൂണിസ്റ്റ് സർക്കാറിനെ അധികാരത്തിൽ തുടരാൻ അനുവദിക്കില്ലെന്ന് കോൺഗ്രസ്- ലീഗ്-പി.എസ്.പി കക്ഷികൾക്ക് വാശിയായിരുന്നു. കത്തോലിക്കാ സഭയും നായർ കരയോഗങ്ങളും തെരുവിലിറങ്ങി സമരം ചെയ്തു. കോട്ടയം പത്രങ്ങൾ അക്രമത്തെ പ്രോൽസാഹിപ്പിച്ചു. സി.ഐ.എ ഡോളർ ഒഴുക്കി. കോൺഗ്രസിൻെറ അഖിലേന്ത്യാ നേതൃത്വം കെ.പി.സി.സിയെ സർവാത്മനാ പ്രോൽസാഹിപ്പിച്ചു. കേന്ദ്ര സർക്കാർ സംസ്ഥാന മന്ത്രിസഭയെ കഴിയുംവിധമൊക്കെ ബുദ്ധിമുട്ടിച്ചു-ഭക്ഷ്യധാന്യങ്ങൾ നൽകാതെയും അസ്ഥാനത്ത് കുറ്റപ്പെടുത്തിയും. ഇ.എം.എസ് മന്ത്രിസഭ കാലാവധി പൂർത്തിയാക്കിയെങ്കിൽപ്പോലും പരാജയപ്പെടുമായിരുന്നു.

കാലാന്തരത്തിൽ പ്രഥമ കമ്യൂണിസ്റ്റ് സർക്കാറിൻെറ ദൗർബല്യങ്ങൾ, വീഴ്ചകൾ ഒക്കെ ജനം മറന്നു. ആന്ധ്രാ അരി കുംഭകോണമോ സഖാവ് ചാത്തൻ മാസ്റ്റർക്കെതിരെ ഉയർന്ന ലൈംഗികാപവാദമോ ആർക്കും ഓർമയില്ല. സർക്കാറിൻെറ നേട്ടങ്ങൾ, ധീരമായ മുന്നേറ്റങ്ങൾ, വർഗീയതക്കെതിരായ ചെറുത്തുനിൽപ് എല്ലാം പാടിപ്പുകഴ്ത്തപ്പെട്ടു. ഇ.എം.എസ് മഹാബലിയായും ഗവർണർ രാമകൃഷ്ണറാവു വാമനനായും ചിത്രീകരിക്കപ്പെട്ടു. ആദ്യ കമ്യൂണിസ്റ്റ് മന്ത്രിസഭ ഒരു മിത്തായി മാറി- കള്ളവുമില്ല ചതിവുമില്ലാത്ത, കള്ളപ്പറയും ചെറുനാഴിയുമില്ലാത്ത കാലം. മാനുഷരെല്ലാരും ഒന്നുപോലാകാൻ വെമ്പൽകൊണ്ട കാലം.

യഥാർഥത്തിൽ എന്താണ് ആദ്യ കമ്യൂണിസ്റ്റ് സർക്കാറിൻെറ ചരിത്രപ്രാധാന്യം? കോൺഗ്രസിൻെറ അധികാരക്കുത്തക തകർത്ത് മറ്റ് സംസ്ഥാനങ്ങൾക്ക് മാതൃകകാട്ടി. 1967 ആകുമ്പോഴേക്കും തമിഴ്നാടും പശ്ചിമബംഗാളും ബീഹാറും യു.പിയും പഞ്ചാബുമൊക്കെ കേരളത്തിൻെറ വഴിക്കു ചിന്തിച്ചു. പത്തുകൊല്ലം കൂടി കഴിഞ്ഞ് 1977 ആയപ്പോൾ കേന്ദ്രത്തിൽതന്നെ കോൺഗ്രസ് ഭരണം അവസാനിച്ചു.

കേരളത്തെ സംബന്ധിച്ചിടത്തോളം ഭൂപരിഷ്കരണവുമായി മുന്നോട്ടുപോയി എന്നതാണ് ആദ്യ കമ്യൂണിസ്റ്റ് സർക്കാറിൻെറ പ്രധാന നേട്ടം. 1959 ലെ നിയമം കോടതിയിൽ പരാജയപ്പെട്ടെങ്കിലും സമഗ്രമായ നിയമം പിന്നാലെയുണ്ടായി. അത് ഒമ്പതാം ഷെഡ്യൂളിൽ പെടുത്തി, ഭരണഘടനാസാധുത പിന്നീട് സുപ്രീംകോടതി അംഗീകരിക്കുകയും ചെയ്തു.

ആദ്യ സർക്കാറിൻെറ പ്രസക്തി, സാമൂഹിക രംഗത്ത് അതുളവാക്കിയ അദ്ഭുതകരമായ ഉണർവുമായി ബന്ധപ്പെട്ടു കിടക്കുന്നു. ഇരുപതാം നൂറ്റാണ്ടിൻെറ ആദ്യപകുതിയിൽ ശ്രീനാരായണ ഗുരുവും എസ്.എൻ.ഡി.പി യോഗവും നടത്തിയ സാമൂഹിക വിപ്ലവത്തിൻെറ തുടർച്ചയായിരുന്നു, 1957ലെ കമ്യൂണിസ്റ്റ് സർക്കാർ. കർഷകരും കർഷകത്തൊഴിലാളികളും അടക്കമുള്ള കീഴാള ജനതക്ക് കമ്യൂണിസ്റ്റ് ഭരണം പകർന്നുനൽകിയ ആത്മവിശ്വാസം ചില്ലറയല്ല. മർദിതർക്കും ചൂഷിതർക്കും പുതിയ പ്രതീക്ഷ നൽകി, ചെറുത്തുനിൽപിന് ഊർജം പകർന്നു നൽകി എന്നിടത്താണ് ഇ.എം.എസ് മന്ത്രിസഭയുടെ പ്രാധാന്യം. ●